

സ്റ്റാഫ് ലേഖകൻ

# പുതിയപുസ്തകങ്ങൾ




## ചുഴികൾ ചിപ്പികൾ

മൂന്നുഭാഗങ്ങളിലായി പത്തൊൻപതു ലേഖനങ്ങളടങ്ങുന്ന വി. രാജകൃഷ്ണന്റെ ചുഴികൾ, ചിപ്പികൾ എന്ന ഗ്രന്ഥം പുതിയ വിമർശന സങ്കല്പത്തിന്റെ ഏററവും നല്ല മാതൃകയാണ്. പുതിയ സമീപനം, പുതിയ കാഴ്ചപ്പാട്, ഹൃദ്യമായ ശൈലി—രാജകൃഷ്ണന്റെ സവിശേഷതയാണ്. അത് ഈ ഗ്രന്ഥത്തെയും ആയിരങ്ങൾക്കിടയിൽ ഒററപ്പെട്ടതാക്കുന്നു.

ചുഴികൾ, ചിപ്പികൾ
ഗ്രന്ഥകർത്താവ് വി. രാജകൃഷ്ണൻ
വില: 20 രൂപ
പ്രസാധകർ: ഡി.സി. ബുക്സ്

## ഉപ്പുപ്പാന്റെ കുയ്യാനകൾ

ഇതിനകം വളരെയേറെ ചർച്ചാവിഷയമായിട്ടുള്ള ഈ ഗ്രന്ഥം ഒരു വികടമനസ്സിൽ നിന്നുണ്ടായതാണ്. വൈക്കം മുഹമ്മദ് ബഷീറിനെ സമഗ്രമായി വിലയിരുത്തുന്നുവെന്ന ഭാവത്തിൽ, മറെറാരു ലക്ഷ്യം സാധിച്ചിരിക്കുന്നു. ക്രിയാത്മകമായ ഒരു സ്വാതന്ത്ര്യപ്രഖ്യാപനമാണ് സാഹിത്യവിമർശനം. ഗ്രന്ഥകാരനായ എം.ബി. രഘുനാഥൻ നായർ ഇപ്പോൾ നടത്തിയതാകട്ടെ, ബഷീർ സാഹിത്യത്തിന് മേൽ നടത്തിയ ദുരുപയോഗവും.

ഉപ്പുപ്പാന്റെ കുയ്യാനകൾ
ഗ്രന്ഥ: എ.ബി. രഘുനാഥൻനായർ
പ്രസാ: സാഹിത്യപ്രവർത്തക സഹകരണസംഘം
വില: 28.00

## ചലച്ചിത്രത്തിന്റെ പൊരുൾ

മികച്ച ചലച്ചിത്ര ഗ്രന്ഥത്തിനുള്ള അവാർഡ് ലഭിച്ച വിജയകൃഷ്ണന്റെ ലേഖനസമാഹാരം. ചലച്ചിത്രമെന്ന കലയെ ഗൗരവമായി സമീപിക്കുന്ന ആർക്കും ശ്രദ്ധിക്കാതിരിക്കാൻ കഴിയാത്തതാണീ ഗ്രന്ഥം.

ചലച്ചിത്രത്തിന്റെ പൊരുൾ
ഗ്രന്ഥകർത്താവ് വിജയകൃഷ്ണൻ
വില: 15 രൂപ
പ്രസാധകർ: കേരള ഭാഷാ ഇൻസ്ററിററ്യൂട്ട്

## തലേലെഴുത്തിലെ മനഃശാസ്ത്രം

തലേലെഴുത്തിന്റെ തുടക്കം, വളർച്ച, അഭിനയം, കൈമാററം എന്നിങ്ങനെ മനുഷ്യജീവിതത്തിന് തലേലെഴുത്തുമായി അഭേദ്യബന്ധങ്ങളിലേക്കുള്ള അന്വേഷണമാണ് ഈ ഗ്രന്ഥത്തിലൂടെ കൂടലിൽ സി.എം.ഐ നടത്തുന്നത്.

തലേലെഴുത്തിലെ മനഃശാസ്ത്രം
ഗ്രന്ഥകർത്താവ് കൂടലിൽ സി.എം.ഐ
വില: 9 രൂപ
പ്രസാധകർ ജ്ഞനത, തേവര

## ചന്ദ്രകാന്തം

പി.എൻ. വിജയകുമാറിന്റെ ഇരുപത്തഞ്ചു കവിതകളുടെ സമാഹാരം
കുങ്കുമച്ചെപ്പിന്നു കൈനീട്ടി വീണ്ടുമീ—
യാഴിത്തിരമാലനിന്നടുത്തെത്തുന്നു;
പിഞ്ചിളം കൈകളാൽ നിന്റെ മേലങ്കിയി
ലെത്തിപ്പിടിച്ചവർ ശാഠ്യം തുടരവെ...
എന്നും,
നീ ശ്രുതി മീട്ടിയിരിക്കും നിമിഷത്തി—
ലേതു രാഗങ്ങളാലപിച്ചീടണം...?
എന്നും തുടങ്ങിയ ഭാവബന്ധുരങ്ങളായ കവിതകളാണ് ഈ സമാഹാരത്തിൽ.

ചന്ദ്രകാന്തം
ഗ്രന്ഥകർത്താവ് പി.എൻ. വിജയകുമാർ
വില: 6 രൂപ
വിതരണം എൻ.ബി.എസ്

## പുതൂർക്കരയുടെ പുരാവൃത്തം

ഏററവും പുതിയ തലമുറയിലെ കൊള്ളാവുന്ന കഥാകാരന്മാരിലൊരാളായ എൻ. രാജന്റെ പതിന്നാല് കഥകളുടെ ഒരു സമാഹാരം. രാജന് എന്തോ പറയാനുണ്ട്. അത് പറഞ്ഞറിയിക്കേണ്ട വിധവുമറിയാം.

പുതൂർക്കരയുടെ പുരാവൃത്തങ്ങൾ
ഗ്രന്ഥ: എൻ. രാജൻ
പ്രസാ: കറൻറ് ബുക്സ്, തൃശൂർ
വില: 15.00





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



എന്റെ ഒരു കൂട്ടുകാരൻ ഇംഗ്ളീഷ് കവി വാൾട്ടർ ദ ല മറിന്റെ (de la Mare) കാവ്യങ്ങളെക്കുറിച്ച് ഡി. ലിററ് തീസിസ് എഴുതുകയായിരുന്നു. അദ്ദേഹത്തിന്റെ കൈയിൽ ആ കവിയുടെ സമ്പൂർണ്ണ കാവ്യസമാഹാരം ഇരിക്കുന്നതു കണ്ട് ഞാൻ ചോദിച്ചു. 'നോവൽ വായിക്കുന്നതുപോലെ ഒററയിരുപ്പിൽ ഇതു വായിച്ചു തീർക്കുമോ?' സുഹൃത്ത് മറുപടി പറഞ്ഞത് ഇങ്ങനെ:- 'ഒരുകവിത വായിച്ചു തീരുമ്പോൾ അതിന്റെ കണ്ണഞ്ചിക്കുന്ന സൗന്ദര്യം കണ്ട് ഞാൻ പരവശനായിപ്പോകും. തുടർന്നു വായിക്കാൻ താല്പര്യം തോന്നുമെങ്കിലും ഞാനതു ചെയ്യില്ല. സൗന്ദര്യം പൂർണ്ണമായും ആസ്വദിച്ചു കഴിഞ്ഞാൽ പിന്നെന്തുചെയ്യും? അതുകൊണ്ടു പണം ചെലവാക്കാതെ സൂക്ഷിച്ചു വയ്ക്കുന്നതു പോലെ ഞാൻ ആസ്വാദന തൽപരത്വത്തെ നിയന്ത്രിക്കും. വേറൊരുദിവസം വേറൊരു കവിത വായിക്കും. ഉടനെ പുസ്തകം അടച്ചുവയ്ക്കും.' സ്നേഹിതന്റെ ആ വാക്കുകൾ കേട്ടിട്ട് എനിക്ക് ആഹ്ളാദമേ ഉണ്ടായുള്ളു. ഞാനും ആ വിധത്തിൽ വായിക്കുന്നവനാണ്. 1936-ൽ ആണെന്നു തോന്നുന്നു ചങ്ങമ്പുഴയുടെ 'ബാഷ്പാഞ്ജലി' എന്റെ കൈയിൽ കിട്ടിയത്. ആദ്യത്തെ കാവ്യം 'ആ പൂമാല' വായിച്ചു. ഹർഷാതിശയത്തിൽ വീണു. തുടർന്നങ്ങു വായിച്ചാൽ എല്ലാം തീർന്നു പോകില്ലേ? അതുകൊണ്ട് മധുരപലഹാരം പകുതി തിന്നിട്ട് ശേഷമുള്ളതു സൂക്ഷിച്ചുവയ്ക്കുന്ന കുട്ടിയെപ്പോലെ അന്നു കുട്ടിയായിരുന്ന ഞാൻ 'ബാഷ്പാഞ്ജലി' തുടർന്നു വായിക്കാതെ അലമാരിയിൽ കൊണ്ടുവച്ചു.

ഇതുതന്നെയാണ് യുവാവായിരുന്ന കാലത്ത് സുന്ദരികളെ കാണുമ്പോൾ എനിക്കുണ്ടായ അനുഭവവും. എനിക്ക് അവരുടെ കണ്ണുകളിൽ നോക്കാൻ കഴിയുമായിരുന്നില്ല. വാക്കുകൾ വേണ്ടപോലെ നാവിൽനിന്നു വീഴുകയില്ല. പെണ്ണിനെപ്പോലെ കാൽവിരലുകൾകൊണ്ടു ഭൂമിയിൽ വരകൾ വരച്ചു ഞാൻ നില്ക്കുമായിരുന്നു. കഴിയുന്നതും വേഗത്തിൽ ഞാൻ അവരോടു യാത്രചോദിച്ചു പോകുമായിരുന്നു. ഇത് എന്റെ അനുഭവം മാത്രമല്ല. മീലാൻ കൂന്ദേരയെക്കാൾ വലിയ നോവലിസ്ററ് എന്നു ഞാൻ വിചാരിക്കുന്ന ബൊഹുമിൽ ഹ്രാബെൽ Closely Watched Trains എന്ന അതിസുന്ദരമായ നോവലിൽ എഴുതിയിരിക്കുന്നു:- I've never been able to talk coherently to them. [beautiful people] I always sweated and stammered. I had such an admiration for beauty, and was so dazzled by it, that I never could look a handsome person in the face. (Page 49) എനിക്ക് ഏററവും ഇഷ്ടമുള്ള കവിയാണ് വാൾട്ടർ ദ ല മർ. അദ്ദേഹത്തിന്റെ മനോഹരങ്ങളായ കഥകളുടെ സമാഹാരം എന്റെ കൈയിലുണ്ട്. അതുപോലെ കാവ്യസമാഹാരവും. രണ്ടും പൂർണ്ണമായി ഞാൻ വായിച്ചിട്ടില്ല. അതിസൗന്ദര്യം മുഴുവനുമാസ്വദിക്കാൻ എനിക്കു വയ്യ.

## കാർത്തിക നക്ഷത്രത്തിൽ കന്യാകുമാരിയുണ്ടോ?

അടുത്തകാലത്തുണ്ടായ സംഭവമാണ്. സമ്മേളനത്തിന്റെ അധ്യക്ഷനെത്താൻ പ്രഭാഷകരായ ഞങ്ങൾ കാത്തിരിക്കുകയായിരുന്നു. ഒരുയുവാവ് പെട്ടെന്നു മുറിയിലേക്കു കടന്നുവന്ന് എന്നോടു ചോദിച്ചു:- "ഒരു സംശയമുണ്ട്. ഭൂമിയിൽ ഓടുന്ന തീവണ്ടി കടലിന്റെ മുകളിൽക്കൂടി ഓടാത്തത് എന്താണ് സാർ?" "ആലോചിച്ചു മറുപടി പറയാം" എന്നു ഞാൻ അറിയിച്ചു. "മതി" എന്നു മൊഴിയാടിയിട്ടു വന്നവേഗത്തിൽ അദ്ദേഹം പോയി. മററു പ്രഭാഷകർ ആ ചോദ്യവും ഉത്തരവും കേട്ടു ചിരിച്ചു. ഞാൻ ചിരിച്ചില്ല. ചിരിക്കാത്തതിനു കാരണം ഇതുപോലെയുള്ള പല ചോദ്യങ്ങളും ഞാൻ എന്നോടുതന്നെ ചോദിക്കാറുണ്ട് എന്നതാണ്. "ചന്ദ്രന്റെ തലസ്ഥാനം ഏതാണ്?" "തിരുവനന്തപുരത്തെ പ്രധാനപ്പെട്ട റോഡിലൂടെ പോകുമ്പോൾ വേലുത്തമ്പിയുടെ പ്രതിമ കണ്ടാൽ നാഷനൽ ബുക്ക് സ്ററാളിൽ കയറി വൈലോപ്പിള്ളിയുടെ 'മകരക്കൊയ്ത്ത്' എന്ന കാവ്യസമാഹാരഗ്രന്ഥം ഞാൻ വാങ്ങുമോ?" "കാപ്പിക്കടയിൽനിന്നു തരുന്ന കാപ്പിയിൽ തലമുടിനാരു കണ്ടാൽ രാമനാട്ടമോ കൃഷ്ണാട്ടമോ ആദ്യമുണ്ടായതെന്ന് ആലോചിക്കുമോ?" "ഇന്തുശാലയിൽച്ചെന്നു

> **ഈ** ലോകത്ത് ഓരോ ആളും നിസ്തുലനാണ്. ഒരുവ്യക്തി മറെറാരു വ്യക്തിയെപ്പോലിരിക്കുകയില്ല. അക്കാരണത്താൽ ഒരേ വസ്തുവിനെസ്സംബന്ധിച്ച് ഓരോ ആളിനും ഓരോ അവഗമനമാണ്.

കുവയെയും സിംഹത്തെയും കണ്ടാൽ ഏതിന്റെ പല്ല് തേച്ചുകൊടുക്കണമെന്ന് ആലോചിച്ചു നോക്കുമോ?''

വിജയൻ എസ്. കല്ലുനാട് കുങ്കുമം വാരികയിലെഴുതിയ 'ചരട്' എന്ന കഥാസാഹസിക്യം വായിച്ചുതീർത്തപ്പോൾ ഇതുപോലൊരു മണ്ടൻ ചോദ്യം ചോദിക്കാനാണ് എനിക്കു തോന്നിയത്. ചോദ്യം മനസ്സിലുണ്ട്: ചോദിക്കുന്നില്ല. വക്കീൽ നോട്ടീസ് വന്നാലോ?

## ചോദ്യം, ഉത്തരം

മീററിങ്ങിനു പോകാമെന്ന് ഏററിട്ട് പററിക്കുന്ന നിങ്ങളെ, പുസ്തകം റെവ്യു ചെയ്യാമെന്നു സമ്മതിച്ചിട്ട് അങ്ങനെ പ്രവർത്തിക്കാത്ത നിങ്ങളെ, 'വീട്ടിൽ വരട്ടോ' എന്നു ചോദിക്കുന്നവരോട് 'ഞാൻ സാഹിത്യ അക്കാദമി മീററിങ്ങിനു പോകുന്നു' എന്നു കള്ളം പറയുന്ന നിങ്ങളെ കോടതിയിൽ കയററിയാൽ എത്രവർഷം നിങ്ങൾ ജയിലിൽ കിടക്കും?''

''മരിക്കുന്നതുവരെ കിടക്കും. എനിക്കു മീററിങ്ങിനു പോകുന്നത് ഇഷ്ടമുള്ള കാര്യമല്ല. നിർബ്ബന്ധിക്കുമ്പോൾ ചെല്ലാമെന്നു കള്ളം പറയും. പുസ്തകങ്ങൾ റെവ്യു ചെയ്യാനുള്ള കോളമല്ല ഇത്. ചീത്തപ്പുസ്തകങ്ങൾ നല്ലതാണെന്നു മററു വാരികകളിൽ ഞാൻ എഴുതുകയില്ല. ആളുകളെ പാട്ടിനു വിട്ടേക്കണം. അവരെ വീട്ടിൽച്ചെന്നുകണ്ട് രണ്ടും മൂന്നും മണിക്കൂർ നേരമിരുന്ന് ബോറടിച്ച് അവരുടെ ജോലിക്കു തടസ്സമുണ്ടാക്കരുത്. One should be left alone എന്ന മതക്കാരനാണ് ഞാൻ. അതുകൊണ്ട് കള്ളം പറയാൻ നിർബ്ബദ്ധനായിപ്പോകും ഈ എളിയവൻ. അതു പറഞ്ഞില്ലെങ്കിൽ സാഹിത്യവാരഫലം മുടങ്ങിപ്പോകും.''

''ദയ കാണിച്ചാൽ?''

''അപമാനിക്കപ്പെടും. കഴിഞ്ഞയാഴ്ച ഒരു യാചകൻ 'എന്തെങ്കിലും തരണ'മെന്ന് എന്നോട് അപേക്ഷിച്ചു. ഞാൻ അയാൾക്ക് ഒരുരൂപ കൊടുത്തിട്ട് വീട്ടിനകത്തു പോയി. ഒരുമണിക്കൂർ കഴിഞ്ഞ് വാതിൽ തുറന്നുനോക്കിയപ്പോൾ ഒരു രൂപയ്ക്കുള്ള പച്ചമുളക് പടിയിൽ വച്ചിരിക്കുന്നു. അടുത്ത് പച്ചക്കറി വില്ക്കുന്ന കടയുണ്ട്.''

''ഹാവലിനെക്കുറിച്ച് എന്താണ് അഭിപ്രായം?''

''മഹാനായ നാടകകർത്താവ്. അദ്ദേഹത്തിന്റെ Largo Desolato എന്ന നാടകം (English version by Tom Stoppard) അത്യുൽകൃഷ്ടമാണ്. നവീന നാടകങ്ങളിൽ അത് അദ്വിതീയമാണ്.''

''ഞെട്ടാറുണ്ടോ?''

''ഉണ്ട്. ദിവസന്തോറും പലതവണ. ഡോർ ബെൽ പരുക്കൻമട്ടിലമർത്തി വലിയ ശബ്ദം കേൾപ്പിക്കുമ്പോൾ.''

''പ്ലേ ബോയ് നേരമ്പോക്കൊന്നും വേണ്ട. യഥാർത്ഥത്തിൽ ഉണ്ടായ ഒരു സെക്സി ജോക്ക് അറിയാമെങ്കിൽ പറയൂ.''

''മേരി അൻഡേഴ്സൺ എന്ന ചലച്ചിത്രതാരത്തിന്റെ പ്രൊഫൈൽ (പാർശ്വമുഖരൂപം) ഫോട്ടോ എടുക്കാൻ ഭാവിച്ചപ്പോൾ ഡയറക്ടർ ഹിച്ച് കോക്കിനോട് അവർ ചോദിച്ചു:- 'ഏതാണ് എന്റെ നല്ല ഭാഗം?' ഹിച്ച്കോക്ക് മറുപടി പറഞ്ഞു:- 'ഓമനേ നീ അതിലാണ് ഇരിക്കുന്നത്'.''

''നിങ്ങൾ മരിച്ചുകഴിഞ്ഞാൽ ശവം പട്ടടയിൽ വച്ച് ദഹിപ്പിക്കണോ, വൈദ്യുതികൊണ്ട് ചാരമാക്കണോ, അതോ കുഴിച്ചിടണോ?''

''മരിച്ചാൽപ്പിന്നെ ഞാനൊന്നുമറിയുകില്ല. അതുകൊണ്ട് പക്ഷികൾക്കു കൊത്തിത്തിന്നാനായി കാട്ടിലിട്ടാലും എനിക്കൊന്നുമില്ല.''

''ഈ ലോകത്ത് നിങ്ങൾ ബഹുമാനിക്കുന്നത് ആരെ?''

''മഹാത്മാഗാന്ധിയെ.''

''അവാർഡുകൾക്ക് ഇപ്പോൾ ഒരു വിലയുമില്ലെന്ന് ഒരു എഴുത്തുകാരി പ്രസംഗിച്ചതു കേട്ടു. നിങ്ങളെ ഉദ്ദേശിച്ചല്ലേ അത്?''

''എന്നെ ലക്ഷ്യമാക്കിയാണ് അവർ അതു പറഞ്ഞതെന്ന് എനിക്കു തോന്നുന്നില്ല. സാമാന്യപ്രസ്താവം നടത്തുമ്പോൾ ചിലർ അത് തങ്ങൾക്കു ചേരുന്ന തൊപ്പിയാണെന്നു കരുതും. എന്റെ ചില സാമാന്യപ്രസ്താവങ്ങളിൽ കോപിച്ചിട്ടുണ്ട് ചില വ്യക്തികൾ. ഞാൻ എഴുതിയപ്പോൾ അവരുടെ സ്മരണപോലും ഉണ്ടായിയെന്നു വരില്ല. ഇനി എന്നെ ലക്ഷ്യമാക്കിയാണ് അവർ അങ്ങനെ പറഞ്ഞതെങ്കിലും എനിക്കു വല്ലായ്മയില്ല. വലിയ സാഹിത്യകാരനായ ഗിരീഷ് കർനാഡ്, ബുദ്ധിശാലിനിയും സുന്ദരിയുമായ ചിത്രാസുബ്രഹ്മണ്യം, അമേരിക്കൻ അംബാസിഡർ ആയിരുന്ന പക്കിവാല ഇവർ പ്രശംസിച്ചതാണ് ഈ പംക്തി. ഇതിനു സമ്മാനം നിശ്ചയിച്ച മഹാവ്യക്തികളിൽ ഒരാളായിരുന്നു വൈസ് ചാൻസലർ അനന്തമൂർത്തി. അദ്ദേഹം ഇതിന്റെ മേന്മ പരോക്ഷമായി അംഗീകരിച്ച ആളാണ്.''

## ജീവനില്ല

എന്റെ 'ദേശസ്നേഹം' എന്ന വികാരം വായനക്കാരന്റെ ആ വികാരത്തിൽനിന്നു വിഭിന്നമായിരിക്കും. വായനക്കാരന്റെ വികാരത്തിനു സാന്ദ്രത കൂടുതലായിരിക്കാം. അതിന്റെ അളവ് വേറൊരുവിധത്തിലായിരിക്കാം. അതിനാൽ ദേശസ്നേഹമെന്ന വികാരത്തെ ഞാനും വായനക്കാരനും കാവ്യത്തിലൂടെ ആവിഷ്കരിച്ചാൽ രണ്ടുകാവ്യങ്ങളും വ്യത്യസ്തങ്ങളായിരിക്കും. അതുപോലെ വസ്തുക്കൾക്കല്ല പ്രാധാന്യം; അതിനെക്കുറിച്ച് ഓരോ വ്യക്തിക്കുമുണ്ടാകുന്ന തോന്നലിനാണ്. ഈ ലോകത്ത് ഓരോ ആളും നിസ്തുലനാണ്. ഒരു വ്യക്തി മറെറാരു വ്യക്തിയെപ്പോലിരിക്കുകില്ല. അക്കാരണത്താൽ ഒരേ വസ്തുവിനെസ്സംബന്ധിച്ച് ഓരോ ആളിനും ഓരോ അവഗമനമാണ്. ഒരുവ്യക്തിക്ക് വീണുകിടക്കുന്ന പൂവിനെക്കുറിച്ച് എന്തു തോന്നലുണ്ടായിയെന്നറിയാൻ മററു വ്യക്തികൾക്കു താൽപര്യമുണ്ട്. സാഹിത്യാസ്വാദനത്തിന്റെ അടിസ്ഥാനഘടകം ഇതത്രേ. ആകെ 34 കഥാസന്ദർഭങ്ങളേയുള്ളു. വസ്തുക്കൾ പലതുണ്ടെങ്കിലും ഒന്നിനും മാററമില്ല. ചന്ദ്രൻ എപ്പോഴും ചന്ദ്രൻതന്നെ. കടൽ എപ്പോഴും കടലും. പക്ഷേ, ആ കഥാസന്ദർഭങ്ങളെയും വസ്തുക്കളെയും സംബന്ധിച്ച് ഓരോരുത്തനുമുണ്ടാകുന്ന തോന്നലെന്തെന്നറിയാനാണ് 'കടൽ ഇന്ന് എങ്ങനെയിരിക്കുന്നു? മമ്മൂട്ടി സുന്ദരനാണോ?' എന്നൊക്കെ മററുള്ളവർ ചോദിക്കുന്നത്. ഒരുവസ്തുവിനെക്കുറിച്ച് ഒരുത്തനുണ്ടാകുന്ന തോന്നൽ മറെറാരുത്തന് അതേ വസ്തുവിനെക്കുറിച്ചുണ്ടാകുന്ന തോന്നലിൽനിന്നു വിഭിന്നമല്ലെങ്കിൽ അത്



ഹിച്ച് കോക്ക്

മേരി അൻഡേഴ്സൺ എന്ന ചലച്ചിത്രതാരത്തിന്റെ പ്രൊഫൈൽ ഫോട്ടോ എടുക്കാൻ ഭാവിച്ചപ്പോൾ ഡയറക്ടർ ഹിച്ച്കോക്കിനോട് അവർ ചോദിച്ചു: 'ഏതാണ് എന്റെ നല്ല ഭാഗം?' 'ഹിച്ച് കോക്ക് മറുപടി പറഞ്ഞു: 'ഓമനേ നീ അതിലാണ് ഇരിക്കുന്നത്.'

ആഹ്ളാദദായകമായിരിക്കില്ല. ഈ ആഹ്ളാദരാഹിത്യമാണ് സി.എം. അഹമ്മദ്കുട്ടി മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ "ഓർമ്മയിൽ ഒരുപുഴ" എന്ന കാവ്യം വായിച്ചപ്പോൾ എന്റെ മാനസികനിലയായി ഭവിച്ചത്.

ഞങ്ങൾക്കൊരു പുഴയുണ്ടായിരുന്നെന്ന
പൊങ്ങച്ചമിപ്പൊഴും കൊണ്ടു നടപ്പൂ ഞാൻ
മൂക്കും പിടിച്ചുകിടന്നു മുങ്ങിത്തല
നീർത്തുവാനാകാതതു വററിയെങ്കിലും

എന്ന വരികൾ വായിക്കുമ്പോൾ അനുവാചകന്റെ മനസ്സിൽ എന്തെങ്കിലും ചലനമുണ്ടോ? കാവ്യമാകെ വായിച്ചാലും അതുണ്ടാകുന്നുണ്ടോ? ഇല്ല. അഹമ്മദ്കുട്ടിയുടെ കാവ്യത്തിനു നിറമില്ല. അദ്ദേഹത്തിന്റെ വാക്കുകൾക്കു ശക്തിയില്ല. ശക്തിയില്ലാത്തതുകൊണ്ട് ധ്വനിയില്ല. നിർജ്ജീവങ്ങളായ കുറെ വരികൾ എഴുതി കാവ്യമെന്നു വിളിക്കുന്നു അദ്ദേഹം. Wye എന്ന നദിയെ നോക്കി വേഡ്സ്‌വർത്ത്

Five years have past; five summers
with the length
Of five long winters! and again I hear
These waters, rolling from their
mountain—springs
With soft inland murmur

എന്നു പാടുമ്പോൾ എന്തു രസം! (Lines—Tintern Abbey—Page 163 The Poetical Works of Wordsworth—Oxford University Press)

[ഝടുതി എന്നു കാവ്യത്തിൽ കാണുന്നു. ഝടിതി എന്നു വേണം. കൺകൾ എന്നു വേറൊരു പ്രയോഗം. അതും ശരിയല്ല. 'ജ്വലിച്ച കൺകൊണ്ടൊരു നോക്കുനോക്കി' എന്ന വള്ളത്തോളിന്റെ പ്രയോഗം തെററ്]

## ദോഹനം

ഇൻസ്ററൻറ് കോഫിപോലെ ഇൻസ്ററൻറ് കവിതയുമുണ്ട്. അനുഗൃഹീതനായ കവി പാലാ നാരായണൻനായരുടെ ഒരുദാഹരണം കടം വാങ്ങട്ടെ. തിരുവനന്തപുരത്തെ ചായക്കടകളുടെ മുൻപിൽ എരുമയെ കൊണ്ടുവന്നു കെട്ടി പാലുകറന്നുകൊടുക്കുന്നതുപോലെ കവിത കറന്നുകൊടുക്കുന്ന കവികളുണ്ട് നമുക്ക്. പാല്പ്പൊടിയല്ലല്ലോ പാലാണല്ലോ ചായയിൽ ചേർക്കുന്നത് എന്നു വിചാരിച്ചു ചായകുടിക്കാനെത്തുന്നവർക്കു സന്തോഷം. വെള്ളം ചേർക്കാത്ത പാലു കിട്ടിയല്ലോ എന്നു വിചാരിച്ച് കടക്കാരനു സന്തോഷം. താൻ അപ്പോഴെങ്കിലും നാലുപേരുടെ മുൻപിൽ സത്യസന്ധനായല്ലോ എന്നു മനസ്സിലാക്കി കറവക്കാരനു സന്തോഷം. തൊട്ടടുത്ത് കാലുകൾ ഇളക്കിച്ചാടാതെ എരുമ നില്ക്കുന്നതുപോലെ കാവ്യവിഷയം അനങ്ങാതെ നിന്നാൽ കറവക്കാരനായ കവി എത്രകണ്ട് ആഹ്ളാദിക്കില്ല! ചൈന ഇന്ത്യയെ ആക്രമിച്ചപ്പോൾ വിഷയമാകുന്ന എരുമ തൊട്ടടുത്തുതന്നെയുണ്ടായിരുന്നു കവികൾക്ക്. കറന്നെടുക്കലോടുതന്നെ കറന്നെടുക്കൽ! ഇപ്പോൾ ഭാരതവും പാകിസ്ഥാനും തമ്മിലുള്ള യുദ്ധഭീഷണി എന്ന എരുമ മുൻപിൽ നിന്നിട്ടും ആർക്കും പാലുകറക്കേണ്ട. എങ്കിലും ഒരുകവി മുന്നോട്ടു വന്നു. എന്റെ സ്നേഹിതൻ പി. ജവഹരക്കുറുപ്പ് ദോഹനക്രിയ നടത്തുന്നു. പക്ഷേ, അദ്ദേഹം മഹിഷീസ്തനം പീഡിപ്പിച്ചല്ല ദുഗ്ദ്ധം പാത്രത്തിലേക്കു ഒഴുക്കുന്നത്. പാത്രത്തിൽ വെള്ളംവച്ചിട്ടുമില്ല.

അജ്ഞതയെല്ലാമകററി സ്വയം നിങ്ങ
ളർജ്ജുനന്മാരായുണർന്നെഴുന്നേല്ക്കുക.
മൽക്കരങ്ങൾക്കുണ്ടു ശക്തിനിന്നാത്മാവിൽ
നില്ക്കുന്നു ഞാൻ നീ പുറപ്പെട്ടുകൊള്ളുക
ഇദ്ധർമ്മയുദ്ധം തുടരു വിജയത്തി
ലെത്തും കുരുക്ഷേത്രയുദ്ധം സുനിശ്ചയം.

എന്ന വരികളിലെ സ്വദേശസ്നേഹവും പ്രസാദാത്മകത്വവും എനിക്കിഷ്ടപ്പെട്ടു. (കാവ്യം കലാകൗമുദിയിൽ)

## പുതിയ പുസ്തകം

"ഏതാണു സത്യം എന്നതാണു പ്രശ്നം. ജീവിതം അനന്തമായി ആകർഷകത്വമുള്ളതാണെന്നു സ്വയം തെളിയിക്കുമ്പോൾ ഉണ്ടാകുന്ന ഉറപ്പിന്റെ നിമിഷങ്ങളോ? അതോ നമ്മുടെ ഉണർന്നിരിക്കുന്ന ജീവിതങ്ങളെ നിറയ്ക്കുന്ന സാധാരണത്വത്തിന്റെ വേദനാജനകമായ ബോധമോ? വാൻഹോഹിന്റെ ചില ചിത്രങ്ങൾ ഈ ജീവിതദൃഢീകരണത്തിന്റെ അതിശക്തങ്ങളായ ആവിഷ്കാരങ്ങളാണ്. എങ്കിലും അദ്ദേഹത്തിന്റെ ആത്മഹത്യാരേഖയിൽ "കഷ്ടപ്പാട് ഒരിക്കലും അവസാനിക്കില്ല" എന്നുണ്ടായിരുന്നു. നീചേയുടെ തത്ത്വചിന്ത തുളച്ചുകയറുന്നതായിരുന്നു; കാല്പനികവിഷാദത്തിന്റെ നിരാകരണമായിരുന്നു. എങ്കിലും അദ്ദേഹം ഭ്രാന്തനായി മരിച്ചു... പ്രസാദാത്മകത്വത്തിൽനിന്ന് വിഷാദാത്മകത്വത്തിലേക്കും അതിൽനിന്ന് തിരിച്ചങ്ങോട്ടുമുള്ള ഈ പാച്ചിൽകൊണ്ടാണ് ഷെയ്ക്സ്പിയറിന്റെ മക്ബത്ത് ജീവിതം വിഡ്ഢി പറയുന്ന കഥയാണെന്നു പറഞ്ഞത്." ചിന്തോദ്ദീപകങ്ങളായ ഇത്തരം നിരീക്ഷണങ്ങൾ നിറച്ചുവച്ച പുസ്തകമാണ് കോളിൻവിൽസന്റെ Beyond the Occult. അദ്ദേഹത്തിന്റെ The Occult എന്ന വിഖ്യാതമായ ഗ്രന്ഥത്തിന്റെ അനുബന്ധമാണിത്. ഭൗതികസത്യത്തിന് അപ്പുറത്തുള്ള സത്യത്തെ—അതീന്ദ്രിയസത്യത്തെക്കുറിച്ച് ഒരു നൂതനസിദ്ധാന്തം സ്ഫുടീകരിക്കുന്ന ഈ പുസ്തകം എല്ലാവർക്കും സ്വീകരണീയമല്ല. പക്ഷേ, അവർക്കും ഇതിലുൾക്കൊള്ളിച്ച വിജ്ഞാനശകലങ്ങൾ പ്രയോജനപ്പെടും. കോളിൻവിൽസന്റെ 'ഇൻസൈററു'കൾ വിസ്മയം ജനിപ്പിക്കും.

റോമാസ് മന്നിന്റെ Disillusionment എന്നൊരു കഥയെക്കുറിച്ച് ഗ്രന്ഥകാരൻ പറയുന്നുണ്ട്. കഥപറയുന്ന ആൾ ഒരപരിചിതനെ ഒരിടത്തുവച്ചു കണ്ടു. അയാൾ ചോദിച്ചു:- 'എന്റെ പ്രിയപ്പെട്ട സർ അങ്ങയ്ക്കറിയാമോ മോഹഭംഗമെന്നാൽ എന്തെന്ന്? ചെറിയ, പ്രധാനങ്ങളായ കാര്യങ്ങളിൽ പററുന്ന പാളിച്ചകളല്ല. എല്ലാററിലുമുള്ള വലിയ, പൊതുവായ നിരാശതയാണ്... ഞാൻ' വെറും ശിശുവായിരുന്ന കാലത്ത് എന്റെ വീട്ടിൽ തീപിടിത്തമുണ്ടായി... വീടുമുഴുവൻ കത്തിയെരിഞ്ഞു. പ്രയാസപ്പെട്ടാണ് എന്റെ കുടുംബത്തെ രക്ഷിച്ചത്. എനിക്കു ചില പൊള്ളലുകൾ ഉണ്ടായി..... അപ്പോൾ വീടു തീപിടിക്കുകയെന്നു പറഞ്ഞാൽ ഇതാണ്. ഇത്രയുള്ളു. അല്ലേ?... ഞാൻ ആദ്യമായി കടൽ കണ്ടു. സമുദ്രം വിപുലം. വീതിയുള്ളത്. എന്റെ കണ്ണുകൾ വിദൂരതയിൽ

ഏതാണു സത്യം എന്നതാണു പ്രശ്നം. ജീവിതം അനന്തമായി ആകർഷകത്വമുള്ളതാണെന്നു സ്വയം തെളിയിക്കുമ്പോൾ ഉണ്ടാകുന്ന ഉറപ്പിന്റെ നിമിഷങ്ങളോ? അതോ നമ്മുടെ ഉണർന്നിരിക്കുന്ന ജീവിതങ്ങളെ നിറയ്ക്കുന്ന സാധാരണത്വത്തിന്റെ വേദനാജനകമായ ബോധമോ?

വിസ്തൃതിയിൽ അലഞ്ഞു. പക്ഷേ, ചക്രവാളമുണ്ടല്ലോ. അനന്തതയെ അഭിലഷിക്കുന്ന എനിക്കെന്തിനു ചക്രവാളം?... ഞാൻ മരണത്തെ സ്വപ്നം കാണുകയും അതിനുവേണ്ടി കാത്തിരിക്കുകയും ചെയ്യുന്നു... അവസാനത്തെ നിമിഷത്തിൽ ഞാൻ എന്നോടുതന്നെ പറയും. "അപ്പോൾ ഇതാണ് വലിയ അനുഭവം? ശരി അതുകൊണ്ടെന്ത്? അല്ലെങ്കിൽത്തന്നെ ഇതെന്താണ്?"

ഇതു ജീവിതത്തോടുള്ള നിഷേധാത്മകമായ നിലപാടായതുകൊണ്ട് കോളിൻവിൽസന് ഇതംഗീകരിക്കാൻ വയ്യ. ബോദലെറിന്റെ Carcass എന്ന കാവ്യം റിൽക്കെക്ക് ഇഷ്ടപ്പെട്ടു. അഴുകുന്ന ശവത്തിന്റെ വർണ്ണനംപോലും വായനക്കാരന്റെ മാനസികതീക്ഷ്ണത വർദ്ധിപ്പിച്ച് ആകർഷകമായിത്തീരണം എന്നാണ് അദ്ദേഹത്തിന്റെ മതം. പാരായണയോഗ്യമായ പുസ്തകമാണിത്. (Corgi Edition—1989 Rs. 90/-)

## ദിനക്കുറിപ്പുകൾ

കാൽക്കട്ടയിലെ 'ആനന്ദ ബസാർ പത്രികയുടെ ചീഫ് സബ്ബ് എഡിററർ ദയാപൂർവം എന്നെക്കാണാൻ വന്നു. ബി.ഡി. ഗോയങ്കഅവാർഡിനോടു ചേർത്തു തന്ന സൂര്യഭഗവാന്റെ റെപ്ളിക്കയുടെ അടുത്ത് എന്നെ നിറുത്തി അദ്ദേഹം ഫോട്ടോയെടുത്തു. പിന്നീട് പാശ്ചാത്യസാഹിത്യത്തെക്കുറിച്ചു പലതും ചോദിച്ചു. ഫേൻറസ് എന്ന ലാററിനമേരിക്കൻ സാഹിത്യകാരന്റെ സർഗ്ഗശക്തിയെക്കുറിച്ച് അദ്ദേഹം വാഗ്മിതയോടെ, അവഗാഹത്തോടെ സംസാരിച്ചു. എന്തൊരു അറിവ്. ഈ രീതിയിൽ നിശ്ശബ്ദരായി വായിക്കുന്ന അനേകമാളുകൾ എങ്ങുമുണ്ട്. അതു മനസ്സിലാക്കാതെ 'ഞാൻ വായിച്ചു. ഇതു വായിച്ചു' എന്നു പറയുന്നത് മൗഢ്യം.

2. കാളിദാസന്റെ 'രഘുവംശം' വായിക്കാനെടുത്തു. എത്രാമത്തെ തവണയാണ് അതു വായിക്കുന്നതെന്ന് അറിഞ്ഞുകൂടാ. തേൻ കുടിക്കുന്നതുപോലെയാണ് രഘുവംശപാരായണം. ഇത്ര മനോഹരമായ കാവ്യത്തിന്റെ കർത്താവ് സുന്ദരനായിരിക്കുമോ? പണ്ട് ഞാനിക്കാര്യം കെ. സുരേന്ദ്രനോടു സംസാരിച്ചു. അദ്ദേഹം പറഞ്ഞതിങ്ങനെ:- 'കാളിദാസൻ വിരൂപനായിരുന്നിരിക്കും. ആ വൈരൂപ്യമാണ് സൗന്ദര്യ ചിത്രീകരണത്തിന് അദ്ദേഹത്തെ പ്രേരിപ്പിച്ചത്.' അതുകേട്ട ചെറുതിട്ട നാരായണക്കുറുപ്പ് അഭിപ്രായപ്പെട്ടു. 'കാളിദാസൻ അതിസുന്ദരനായിരുന്നിരിക്കും. നല്ല പൊക്കം. വെളുപ്പുനിറം. ബംഗാൾ ചിത്രകലയിലെ നീണ്ട കണ്ണുകൾപോലുള്ള കണ്ണുകൾ. പാളത്താറ്.' ഇതിൽ ഏതു സത്യം? എനിക്കിപ്പോൾ കാളിദാസനെ കാണണമെന്നു തോന്നുന്നു.

3. ഒരു സന്ന്യാസി എന്നെ കാണാൻ വന്നു. അദ്ദേഹത്തെ കണ്ടപ്പോൾ 1955–ലുണ്ടായ ഒരു സംഭവം ഓർമ്മയിലെത്തി. അന്ന് ഞാൻ തിരുവനന്തപുരം സംസ്കൃതകോളേജിലെ അദ്ധ്യാപകനായിരുന്നു. ഓഫീസ്റൂമിൽ അവിടത്തെ ക്ളാർക്കിനോടു സംസാരിച്ചിരിക്കുകയായിരുന്നു ഞാൻ. എവിടെനിന്നോ എത്തിയ ഒരുസന്ന്യാസി ഗോപാലപിള്ളസ്സാറിനെ കാണണമെന്ന് ആവശ്യപ്പെട്ടു. 'സാറ് ഇപ്പോൾ വരും. ഇരുന്നാട്ടെ' എന്നു ക്ളാർക്ക് അറിയിച്ചു. ഇരിക്കാൻ ഭാവിച്ച സന്ന്യാസിയുടെ തോളിൽനിന്ന് കാഷായനിറമാർന്ന രണ്ടാംമുണ്ട് താഴെ വീണു. സന്ന്യാസിമാരോട് പൊതുവേ ബഹുമാനമുള്ള ശുദ്ധാത്മാവായ ക്ളാർക്ക് ചാടിയെഴുന്നേററ് അദ്ദേഹത്തോടു പറഞ്ഞു:- 'അങ്ങയുടെ കൗപീനം താഴെ വീണു.' സന്ന്യാസി ചിരിച്ചില്ല. ഞാൻ ചിരിക്കാതിരിക്കാൻവേണ്ടി ഓടിക്കളഞ്ഞു.

## പ്രതിലോമഗതി

മനുഷ്യൻ അനുനിമിഷം വളരുന്നുണ്ടെങ്കിലും അവന്റെ മനസ്സ് വളരുന്നില്ല. ശരീരത്തിന്റെ വയസ്സ് എഴുപതായിരിക്കും. ആ എഴുപതുകാരന്റെ മാനസികവയസ്സ് പത്തായിരിക്കും. 'മെൻറൽ എയ്ജ്' പത്തായവർക്കാണ് പൈങ്കിളിനോവലുകൾ എഴുതാൻ കൗതുകം. അവ വായിച്ചു രസിക്കുന്നവർക്കും മനസ്സിന്റെ വയസ്സ് പത്തു തന്നെ. മണിയൂർ ഇ. ബാലൻ വളരെക്കാലമായി കഥയെഴുതുന്നു. അതുകൊണ്ട് അദ്ദേഹം യുവാവായിരിക്കാൻ ഇടയില്ല. അദ്ദേഹത്തിന്റെ മെൻറൽ എയ്ജ്—മാനസികവയസ്സ്—ഫിസിക്കൽ എയ്ജിന്—ശാരീരികവയസ്സിന്—അനുരൂപമാണോ? ആണെങ്കിൽ ചതിക്കുഴികൾ; എന്ന ചെറുകഥ അദ്ദേഹം എഴുതുമായിരുന്നില്ല. ആരെയും സഹായിക്കുന്ന ഒരുത്തനെ സ്വന്തം കുഞ്ഞിനെ ഏല്പിച്ചിട്ട് ഒരുസ്ത്രീ ആത്മഹത്യ ചെയ്യുന്നു. കഥയുടെ പൂർവഭാഗം മലബാർ കെ. സുകുമാരന്റെ "ആരാന്റെ കുട്ടി" എന്ന ചെറുകഥയെയാണ് എന്റെ ഓർമ്മയിൽകൊണ്ടുവന്നത്. അതു പോകട്ടെ. കഥാസാഹിത്യം വളർന്ന ഇക്കാലത്ത് ഇങ്ങനെയുമുണ്ടോ ഒരുകഥ? സംസ്കാരത്തെ മുന്നോട്ടു കൊണ്ടുപോകുന്നവരും അതിനെ പിടിച്ചു പിറകോട്ടു വലിക്കുന്നവരുമുണ്ട്. ടാഗോർ പാടിയ കാലത്ത് ഒരുസായ്പ് ജാലിയൻവാലബാഗിൽ അനേകം ഭാരതീയരെ വെടിവച്ചു കൊന്നു. മണിയൂർ ഇ. ബാലൻ ഈ കഥയിലൂടെ 'റിട്രോഗ്രെഷൻ'—retrogression =പിന്നോക്കം പോക്ക്—നടത്തുകയാണ്.

★ ★ ★

ഞാൻ എന്റെ കൂട്ടുകാരനായ ഒരു ഫ്രഞ്ചുകാരനോടു പറഞ്ഞു:- ജീവിതം സങ്കീർണ്ണവും ഉദാത്തവും മനോഹരവുമാണ്. ഞങ്ങളുടെ കഥാകാരന്മാർ അതിനെ വിരൂപമാക്കുന്നു.

## മസ്തിഷ്കപ്രധാനം

A. Alvarez അവതാരിക എഴുതിയ Miroslav Holub–ന്റെ ഒരു കാവ്യസമാഹാരഗ്രന്ഥം എന്റെ കൈയിലുണ്ട്. ആളുകൾ വർത്തമാനപ്പത്രം വായിക്കുന്നതുപോലെയോ ഫുട്ബോൾ കളി കാണാൻ പോകുന്നതുപോലെയോ കവിത വായിക്കണമെന്ന് അഭിപ്രായപ്പെട്ട കവിയാണ് അദ്ദേഹം. (MartinSeymour—Smith) പക്ഷേ, താൻ ഉദ്ഘോഷിച്ച ഈ കലാതത്ത്വം അദ്ദേഹത്തിന്റെ കവിതയ്ക്കു ചേരുന്നില്ല. വർത്തമാനപ്പത്രം വായിച്ചാൽ കാര്യങ്ങൾ മനസ്സിലാകും; സിനിമ കണ്ടാൽ രസമുണ്ടാകും. ഹോലുബിന്റെ കവിത ദുർഗ്രഹവും വിരസവുമാണ്. പരീക്ഷണപരമായതിനാൽ ദുർഗ്രഹം. ഭാവാത്മകതയില്ലാ

മനുഷ്യൻ അനുനിമിഷം വളരുന്നുണ്ടെങ്കിലും അവന്റെ മനസ്സ് വളരുന്നില്ല. ശരീരത്തിന്റെ വയസ്സ് എഴുപതായിരിക്കും. ആ എഴുപതുകാരന്റെ മാനസിക വയസ്സ് പത്തായിരിക്കും. 'മെൻറൽ എയ്ജ്' പത്തായവർക്കാണ് പൈങ്കിളി നോവലുകൾ എഴുതാൻ കൗതുകം. അവ വായിച്ചു രസിക്കുന്നവർക്കും മനസ്സിന്റെ വയസ്സ് പത്തു തന്നെ.


റ്റോമസ് മൻ

**ഓ**രോ കവിക്കും സ്വന്തമായ കാവ്യസങ്കല്പമുണ്ട്. അതിനു വിപരീതമായ കാവ്യസങ്കല്പമുള്ള കവിയുടെ കാവ്യം ആ കവിക്ക് ഇഷ്ടപ്പെടുകയില്ല.

ത്തതിനാൽ വിരസം.

Prince Hamlet's Milk Tooth എന്ന കാവ്യത്തിൽ നിന്ന് ഒരുഭാഗം എടുത്തെഴുതാം.

At dusk you hear the drunken
revels of the Danes
and the trampling of the pollinated
flowers
at dawn the typewriters tap out
piles of loyalty checks,
with skelton fingers,
at noon the paper tigers roar
...........................
Hamlet, we're on our way.

ഇവിടെ ചൂണ്ടിക്കാണിച്ച രണ്ടു ദോഷങ്ങളും ഈ കാവ്യഭാഗത്തിനുണ്ട്. ഹോലുബ് മസ്തിഷ്കപരങ്ങളായ വരികളെഴുതുന്ന കവി മാത്രമാണ്.

ഒരുകാലത്ത് മാർക്സിസ്ററായിരുന്നെങ്കിലും ഇന്ന് അദ്ദേഹം അങ്ങനെയല്ല. I was never in the Communist party.... Before the Communist Coup of 1948 I was in the Czech Socialist party എന്ന് The Economist വാരികയുടെ ലേഖകനോടു പറഞ്ഞ് അദ്ദേഹം ഭൂതകാലത്തെ നിരാകരിക്കുന്നു. വർത്തമാനകാലത്തിനു യോജിച്ചവിധത്തിൽ സംസാരിക്കുന്നു. അക്കാലത്തെ സർക്കാരിൻെറ ക്രൂരതയാലാണ് ഭാവാത്മകത്വം ഉപേക്ഷിക്കേണ്ടി വന്നതെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു. It is better not to express inner feelings because, frankly, you cannot flow about your feelings. The conditions are so terrible that the only thing is plain statement. (The Economist 2-9 June).

അവസ്ഥാവിശേഷങ്ങൾ ഭയജനകങ്ങളായാൽ തുറന്ന പ്രസ്താവം സാദ്ധ്യമാകുമോ? ഈ കവി സൂചിപ്പിക്കുന്ന ഭയജനകങ്ങളായ അവസ്ഥകൾ ഉള്ളപ്പോഴല്ലേ ആന്ന അഹ്മാതവയും മററനേകം കവികളും ഭാവാത്മകങ്ങളായ കാവ്യങ്ങൾ എഴുതിയത്. നമ്മുടെ ചില നവീന കവികളുണ്ടല്ലോ. അവരുടെകൂടെ നില്ക്കാൻ മാത്രം യോഗ്യനാണ് ഹോലുബ്.

## ലജ്ജാവഹം

**പ**ണ്ടത്തെക്കാര്യമാണു പറയുന്നത്; ആരും അതുകൊണ്ടു വഴക്കിനു വരരുത്. അക്കാലത്ത് ഒരുസ്ത്രീ എന്നോട് ആറുചോദ്യക്കടലാസ്സുകൾ ഉണ്ടാക്കിക്കൊടുക്കണമെന്ന് ആവശ്യപ്പെട്ടു. പുസ്തകങ്ങളൊക്കെ വായിക്കണം. മുൻപു ചോദിച്ചിട്ടില്ലാത്ത ചോദ്യങ്ങൾ ഉണ്ടാക്കണം. അതിനും പുറമെ ദൗർഭാഗ്യംകൊണ്ട് പരീക്ഷയ്ക്കുമുൻപ് ചോദ്യക്കടലാസ്സ് ചോർന്നാൽ ആ സ്ത്രീ ചെന്ന് അധികാരികളോടു പറയും 'ആ കൃഷ്ണൻനായരെ വിശ്വസിച്ചു ഞാൻ. അതുകൊണ്ടു പററിയ പററാണ്' എന്ന്. അതിൻെറ പേരിൽ എന്നെ ഒന്നും ചെയ്യാൻ ഒക്കുകില്ലെങ്കിലും അധികാരികൾക്ക് എന്നെ, ഇല്ലാത്ത കെയ്സുണ്ടാക്കി കുടുക്കാം. അക്കാരണങ്ങളാൽ ഞാൻ അവരോടു 'വയ്യ' എന്നങ്ങു പറഞ്ഞു. അവരുണ്ടോ വിട്ടുപോകുന്നു. നിർബ്ബന്ധത്തിനു വഴങ്ങി ഞാൻ ആറു ചോദ്യക്കടലാസ്സുകൾ ഉണ്ടാക്കി. സന്തോഷത്തോടെ അവ വാങ്ങി നോക്കിയിട്ട് അവർ പറഞ്ഞു:- 'കൃഷ്ണൻനായർ വൈകുന്നേരം വരണം. ഞാനിതു വരയിട്ട കടലാസ്സിൽ പകർത്തിവയ്ക്കും. അതുകൂടി നിങ്ങളൊന്നു നോക്കണം' ഞാൻ അതനുസരിച്ച് അവരുടെ വീട്ടിൽച്ചെന്നപ്പോൾ പകർത്തിവച്ച ചോദ്യക്കടലാസ്സുകൾ അവരെടുത്തു തന്നു. നോക്കിയപ്പോൾ ഘടോൽഘചൻ എന്നു ശ്രീമതിയുടെ കൈയെഴുത്തുപ്രതിയിൽ കണ്ടു. ഘടോത്കചൻ എന്നു ഞാനെഴുതിയത് പകർത്തിയപ്പോൾ ഘടോൽഘചനായി. ഞാൻ ആ പേരു വിരൽകൊണ്ടു തൊട്ടിട്ട് 'ഈ പേര്, ഈ പേര്' എന്നു പറഞ്ഞു. ഘടോത്കചനല്ല ഘടോൽഘചൻതന്നെന്ന് അവർ വാദിച്ചു. തലമുടിയില്ലാതെയാണ് മകൻ ജനിച്ചതെന്നും അതിനാൽ ഘടംപോലെ—കുടംപോലെ—തലയുള്ള അവനു ഘടോത്കചൻ എന്ന് അച്ഛനമ്മമാർ പേരിട്ടെന്നും ഞാൻ അറിയിച്ചു. മററു മാർഗ്ഗമില്ലാതെ അവർ ശബ്ദമുയർത്തിപ്പറഞ്ഞു:- 'എൻെറ കൈയിലുള്ള മഹാഭാരതത്തിൽ ഘടോൽഘചൻ' എന്നാണ്. പിന്നെ ഞാനൊന്നും മിണ്ടിയില്ല.

'സംസ്കാര കേരളം' ത്രൈമാസികത്തിൽ പി.വി. തമ്പിയുടെ കർമ്മയോഗിയായ കുമ്മമ്പള്ളിൽ രാമൻപിള്ള ആശാൻ എന്ന ലേഖനം വായിച്ചപ്പോൾ ഈ പഴയ സംഭവം ഞാൻ ഓർമ്മിച്ചുപോയി. ''മഹാകവി ഉള്ളൂർ തൻെറ കേരള സാഹിത്യചരിത്രത്തിൽ (വാല്യം 4-പേജ് 243—247) രാമൻപിള്ള ആശാൻെറ ഒരു ലഘുജീവചരിത്രം പ്രസിദ്ധം ചെയ്തിട്ടുള്ളതും...'' എന്നു കണ്ടപ്പോൾ ഞാൻ ആ ഗ്രന്ഥമെടുത്ത് 243-ാം പെയ്ജ് തൊട്ട് 247-ാം പെയ്ജ്‌വരെ നോക്കുകയുണ്ടായി. അവിടെയെങ്ങും കുമ്മമ്പള്ളിൽ രാമൻപിള്ള ആശാനെക്കുറിച്ച് ഒന്നും കണ്ടില്ല. പി.വി. തമ്പിയുടെ കൈയിലുള്ള പുസ്തകത്തിൽ ആ പെയ്ജുകളിലായിരിക്കും ആശാൻ വീണുകിടക്കുന്നതെന്നു വിചാരിച്ച്

ഹോലുബ്

ന്റെ കൈയിലുള്ള പുസ്തകത്തിലെ 225–ാം പുറം തൊട്ട് 230–ാം പുറംവരെയുള്ള ഭാഗം വായിച്ചു. പിന്നീട് പി.വി. തമ്പിയുടെ പ്രബന്ധവും. ''കേരള സാഹിത്യചരിത്രത്തിലെ വിവരങ്ങളും അദ്ദേഹത്തിന്റെ അനന്തരാവകാശികൾ സൂക്ഷിച്ചിട്ടുള്ള ആധികാരികപ്രമാണങ്ങളും ആധാരമാക്കിയാണ് ഞാൻ ഈ പഠനം തയ്യാറാക്കിയത്'' എന്നു ലേഖകൻ എഴുതിയതു കണ്ട് വിജ്ഞാനദാഹമുള്ള ഞാൻ ആ ലേഖനം ''ആർത്തി''യോടെയാണ് വായിച്ചത്. പക്ഷേ, ദൗർഭാഗ്യത്താലാവണം ഉള്ളൂർ പറഞ്ഞതിൽവക്കിഞ്ഞ് തമ്പി അവർകൾ വളരെയൊന്നും പറഞ്ഞിട്ടില്ല എന്നേ ഗ്രഹിക്കാൻ കഴിഞ്ഞുള്ളു. പദ്യഭാഗങ്ങൾ ഉദ്ധരിച്ചതും ഭാഷാചരിത്രത്തിൽ ഉള്ളവതന്നെ. 'യസ്യാംബ—' എന്ന് ഉള്ളൂർ. 'യസ്യാംബ...' എന്നു തമ്പി. ''വീരശിഖാമണിഗ്രാമവാസീ...'' എന്ന് ഉള്ളൂർ. ''വീരശിഖാമണിഗ്രാമവാസീ...'' എന്നു തമ്പി. ''ഖലനധികനികൃതിപരനായ ധർമ്മിഷ്ഠനായ്'' എന്ന് ഉള്ളൂർ. ''ഖലനധികനികൃതിപരനായ ധർമ്മിഷ്ഠനായ്'' എന്നു തമ്പി. ''അങ്ഗമശേഷം...'' എന്ന് ഉള്ളൂർ. ''അങ്ഗമശേഷം...'' എന്നു തമ്പി. ഉള്ളൂർ പുസ്തകങ്ങൾ കണ്ടു. പി.വി. തമ്പി ഉള്ളൂർ എടുത്തെഴുതിയവ കണ്ടു. ഉദ്ധരിച്ച ഭാഗത്തിന്റെ പര്യവസാനവും ഒരുപോലെ. ഒരുവരിപോലും കൂടുതലില്ല. തമ്പിയുടെ ലേഖനത്തിൽ ''ഗുരുമതിയാം കൈലാസക്ഷിതിസുരശിഷ്യനാകും....'' എന്നൊരു കാവ്യഭാഗം വെളുത്തേരിയുടേതായി ഉദ്ധരിച്ചിട്ടുണ്ട്. അതെങ്കിലും തനിയെ കണ്ടല്ലോ എന്ന് ആഹ്ളാദിച്ചു ഞാനിരുന്നു. അപ്പോഴാണ് സാഹിത്യചരിത്രത്തിന്റെ 231–ാം പെയ്ജിൽ എന്റെ കണ്ണു ചെന്നുവീണത്. അവിടെയുണ്ട് ആ ഭാഗം. പി.വി. തമ്പി ''ആധാരമാക്കിയ ആധികാരികപ്രമാണങ്ങ''ളുടെ സ്വഭാവം കണ്ടില്ലേ? തെറ്റില്ല. ഉള്ളൂരിന്റെ രചനകൾ ആധികാരികപ്രമാണങ്ങൾതന്നെ. കുട്ടികൾക്കുള്ള ചോദ്യക്കടലാസ്സിൽ വള്ളത്തോളിന്റെ ഒരുശ്ലോകം കൊടുത്തിട്ട് വ്യാഖ്യാനമെഴുതുക എന്നു നിർദ്ദേശിച്ചിരിക്കും. അഞ്ചാമത്തെച്ചോദ്യം 'വള്ളത്തോളിന്റെ ദേശഭക്തിയെക്കുറിച്ച് ഉപന്യസിക്കുക' എന്നുമായിരിക്കും. വിദ്യാർത്ഥി അഞ്ചാംചോദ്യത്തിനു ഉത്തരമെഴുതുമ്പോൾ ഒന്നാംചോദ്യത്തിലെ ദേശഭക്തി വികാരരഹിതമായ ശ്ലോകമെടുത്തെഴുതിയിട്ട് 'ഇതുപോലെ എത്രയെത്ര ശ്ലോകങ്ങൾ വേണമെങ്കിലും ഉദ്ധരിക്കാവുന്നതാണ്' എന്ന് എഴുതിവയ്ക്കും. തമ്പിയും ആ വിദ്യാർത്ഥിയും തമ്മിൽ എന്തേ വ്യത്യാസം? മഹാകവി ഉള്ളൂർ എഴുതിയതിൽക്കവിഞ്ഞ് പി.വി. തമ്പിയുടെ പ്രബന്ധത്തിൽ വളരെയൊന്നുമില്ല എന്നത് ഒന്നുകൂടെ പറയട്ടെ. ഒരു വ്യത്യാസമുണ്ട്. ഉള്ളൂർ സാക്ഷേപണവൈദഗ്ദ്ധ്യത്തോടെ ആവിഷ്കരിച്ചത് തമ്പി അവർകൾ അടിച്ചുടച്ചു പരത്തിയിട്ടിരിക്കുന്നു. അത്യുക്തികളും വാക്യവൈകല്യങ്ങളും ധാരാളമുണ്ട് ഈ പ്രബന്ധത്തിൽ. സംസ്കാര കേരളം ത്രൈമാസികത്തിന് ഈ ലേഖനം ഭൂഷണമല്ല.

★ ★ ★

ഓരോ കവിക്കും സ്വന്തമായ കാവ്യസങ്കല്പമുണ്ട്. അതിനു വിപരീതമായ കാവ്യസങ്കല്പമുള്ള കവിയുടെ കാവ്യം ആ കവിക്ക് ഇഷ്ടപ്പെടുകില്ല. അരവിന്ദഘോഷിന്റെ കാവ്യസിദ്ധാന്തങ്ങൾ ശരിയല്ലെന്ന് ഒരിക്കൽ ജി. ശങ്കരക്കുറുപ്പ് എന്നോടു പറഞ്ഞു. ''കൃഷ്ണൻനായർ ചങ്ങമ്പുഴത്തൊപ്പി ഉണ്ടാക്കിവച്ചിട്ട് ഓരോ കവിയുടെയും തലയിൽ അതു വച്ചുനോക്കുന്നു. 'ചേരുന്നില്ല ചേരുന്നില്ല' എന്നു മുറവിളി കൂട്ടുന്നു.'' ഇങ്ങനെ എൻ.വി. കൃഷ്ണവാരിയർ എന്നെക്കുറിച്ച് ഒരാളോടു പറഞ്ഞു. ആ ഏഷണിക്കാരൻ ഉടനെതന്നെ അത് എന്നെ അറിയിച്ചു. ശരിയല്ല ആ പ്രസ്താവം. ചങ്ങമ്പുഴയുടെ തൊപ്പി ജി. ശങ്കരക്കുറുപ്പിനു ചേരില്ലല്ലോ. എങ്കിലും ജിയെ ഞാൻ ബഹുമാനിക്കുന്നു, മഹാകവിയെന്ന നിലയിൽ. പ്രൊപർഷസും ഒവിഡും, വെർജിലിനെയും അദ്ദേഹത്തിന്റെ കാവ്യം ഇനീയിഡിനെയും ആക്ഷേപിച്ചിരുന്നു. (Less Than One—Essays. J. Brodsky)



**ഈ** ലോകത്ത് നിങ്ങൾ ബഹുമാനിക്കുന്നത് ആരെ?
മഹാത്മാഗാന്ധിയെ